# പരസ്പരധാരണ തർജ്ജമകളിലൂടെ

കോന്നിയൂർ ആർ. നരേന്ദ്രനാഥ്

അന്യഭാഷകളൊന്നും അറിവില്ലാത്തവരാണ് മാതൃഭാഷയെക്കുറിച്ച് ആപൽക്കരമായ തോതിലുള്ള 'ഭ്രാന്ത്' പ്രകടിപ്പിക്കാറുള്ളത്. തങ്ങളുടേതൊഴിച്ച് മറ്റെല്ലാം മോശമാണ്, അവരുടെ ദൃഷ്ടിയിൽ. അറിവില്ലാത്ത ഒരു കാര്യത്തെ എന്തുകൊണ്ടാണ് താഴ്ത്തിക്കെട്ടാൻ തുനിയുന്നതെന്ന് ആരും തിരക്കാറില്ല. വികാരമാണ് വിവേകമല്ല ഈ സന്ദർഭങ്ങളിൽ ശക്തിപ്പെടുന്നത്. ഭാഷാഭ്രാന്ത് കുറയ്ക്കാൻ അന്യഭാഷകളുമായുള്ള പരിചയം വർദ്ധിപ്പിക്കുന്നതാണ് ഏറ്റവും നല്ല വഴി. ലോകത്തിൽ ഇന്ന് ഉപയോഗത്തിലിരിക്കുന്ന ഭാഷകളുടെ എണ്ണം അയ്യായിരത്തോളമാണ്. ഭാരതത്തിൽതന്നെ സാധാരണ ജനങ്ങൾ കാര്യമായി ഉപയോഗിക്കുന്ന 845 'ഭാഷാ' രൂപങ്ങളുണ്ടെന്നാണ് പറയപ്പെടുന്നത്. ജനസംഖ്യയിൽ, പത്തുശതമാനത്തിലധികം പേർ ഇംഗ്ലീഷു സംസാരിക്കുന്ന മുപ്പത്തഞ്ചോളം സ്വാതന്ത്ര്യപരമാധികാരരാജ്യങ്ങൾ ലോകത്തുണ്ട്. ഏറ്റവും അധികംപേർ സ്വീകരിച്ചിട്ടുള്ള വ്യവഹാരഭാഷ ഇംഗ്ലീഷുതന്നെ.

അന്യഭാഷകളുമായി സമ്പർക്കത്തിൽ വരാതെ സാധാരണക്കാർക്കുപോലും ഇന്ന് ജീവിക്കാൻ വയ്യാതെവന്നിരിക്കുന്നു. സ്വന്തം ഭാഷയിൽക്കൂടെതന്നെ അന്യഭാഷാവാക്കുകൾ ഉപയോഗിക്കുന്നത് സ്വാഭാവികമായ സംഗതിയായിട്ടുമുണ്ട്. ബഹുജനമാധ്യമങ്ങളുടെ വളർച്ചമാത്രമല്ല, വിഭിന്ന വിഭാഗങ്ങളിൽപ്പെടുന്ന ജനങ്ങൾ തമ്മിൽ ആധുനികജീവിതത്തിലാവശ്യമായിത്തീരുന്ന ഇടപാടുകളും മറ്റും ഇത് ഒഴിച്ചുകൂടാനാവാത്ത കാര്യമാക്കിയിരിക്കുകയാണ്. ഒരു ഭാഷയിൽനിന്ന് മറ്റൊരു ഭാഷയിലേക്ക് ആശയം പകരുക എന്ന പ്രക്രിയ പണ്ട് പ്രോത്സാഹിപ്പിച്ചിട്ടുള്ളത് വാണിജ്യമായിരുന്നു. ഇന്ന് അതിന്റെ മേഖലകൾ മറ്റു പലതായി വളർന്നിരിക്കുകയാണ്. ആധുനിക വിജ്ഞാനവിനിമയവും സാഹിത്യാസ്വാദനതാൽപ്പര്യവുമാണ് ഭാഷന്തരീകരണത്തെ മുഖ്യമായി പ്രോൽസാഹിപ്പിക്കുന്നത്. ഇതിൽതന്നെ സാഹിത്യകൃതികൾക്കാണ് കൂടുതൽ പ്രിയം. ഒരു ഭാഷയിൽ നിന്ന് മറ്റൊന്നിലേക്ക് തർജ്ജമചെയ്യുവാൻ സ്വീകരിക്കുന്നത് വ്യക്തിപരമായി തർജ്ജമക്കാരനെ ക്രമത്തിലധികം ആകർഷിച്ച കൃതിയായിരിക്കും.

പദസമ്പത്തിൽ ഭാഷകളെല്ലാം ഒരുപോലെ സമ്പന്നമല്ലല്ലോ. അതിനാൽ പുതിയ പദനിർമ്മിതി തർജ്ജമയുടെ പ്രധാനപ്പെട്ട ആവശ്യമാണ്. ഉദാഹരണമായി ഇംഗ്ലീഷിന്റെ കാര്യംതന്നെ എടുക്കുക. അതിൽ ആകപ്പാടെ 490,000ലേറെ പദങ്ങളുണ്ടെന്നാണ് കണക്കാക്കപ്പെടുന്നത്. കൂടാതെ 300,000 സാങ്കേതികപദങ്ങളും ഉണ്ട്! സാങ്കേതിക പദങ്ങൾ ശാസ്ത്രസാങ്കേതിക വിജ്ഞാനത്തിന്റെ വളർച്ചയനുസരിച്ച് വർദ്ധിക്കുകയും ചെയ്യുന്നു. ഏറ്റവും കൂടുതൽ പദസമ്പത്തുള്ള ഇംഗ്ലീഷിൽ നിന്ന് അന്യഭാഷയിലേക്ക് തർജ്ജമ ആഗ്രഹിക്കുമ്പോൾ സമാപനപദങ്ങൾ കണ്ടെത്തുകയെന്ന കീറാമുട്ടിയാണ് കൈകാര്യം ചെയ്യേണ്ടിവരുന്നത്. സാമാന്യം നല്ല വിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ള ഒരാൾ ഇംഗ്ലീഷിൽ കാര്യങ്ങൾ കാണുമ്പോൾ അങ്ങേയറ്റം 60000 വാക്കുകളിലധികം ഉപയോഗിക്കാറില്ല.

തർജ്ജമയിലും അന്യഭാഷാപരിജ്ഞാനത്തിലും അതിവൈദഗ്ധ്യം ആർജ്ജിക്കുന്നവർ താരതമ്യേന കുറവാണ്. ഏറ്റവുമധികം ഭാഷകൾ വശമാക്കാനും കൈകാര്യം ചെയ്യാനും പ്രാഗത്ഭ്യം ആർജ്ജിച്ചിട്ടുള്ളവരിൽ അഗ്രഗണ്യൻ എന്ന് ചരിത്രം രേഖപ്പെടുത്തുന്നയാൾ, പത്തൊമ്പതാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന സർ ജോൺ ബൌരിംഗ് (1792–1872) ആണ്. അദ്ദേഹത്തിന് ഇരുനൂറുഭാഷകൾ വായിക്കാനും നൂറുഭാഷകളിൽ സംസാരിക്കാനും യാതൊരു വിഷമവുമില്ലായിരുന്നത്രെ. ഭാരതത്തിലേപ്പോലെ ധാരാളം ഭാഷകളുള്ള ഒരു രാജ്യത്തിലെആവശ്യംനോക്കിയാൽ ബഹുഭാഷാ പരിജ്ഞാനികളുടെ എണ്ണം വളരെ കൂടുതലായിരിക്കേണ്ടതാണ്. പക്ഷെ അതുണ്ടാകാറുണ്ടോയെന്ന് അറിവില്ല. സ്ഥിതിവിവരക്കണക്കുകൾ ഇല്ലതാനും.

ഭാഷാന്തരീകരണ പ്രവർത്തനങ്ങളിൽ പ്രാവീണ്യം പ്രാപിച്ചവരുടെ കാര്യവും ഇവിടെ പ്രസക്തമാണ്. തർജ്ജമ ഒരു കലയും അതിനുള്ള കഴിവ് ഒരു പ്രത്യേകസിദ്ധിയുമാണ്. ഉടനുടൻ തർജ്ജമ നടത്തിപറയുന്നതിന് ഒരു പ്രത്യേക പ്രാഗൽഭ്യംതന്നെ ആവശ്യമാണ്. ഇന്ന് ഒന്നിലധികം ഭാഷകൾ ഒരു സന്ദർഭത്തിൽതന്നെ ഉപയോഗിക്കേണ്ടിവരുന്ന സമ്മേളനങ്ങളുംമറ്റും ധാരാളമായിട്ടുണ്ട്. നിയമസഭകളിലും ലോക്സഭയിലും ശാസ്ത്രസമ്മേളനങ്ങളിലും ഈ പ്രശ്നം കൂടെക്കൂടെ പൊന്തിവരാറുമുണ്ട്. അഖിലലോകതലത്തിൽ ഐക്യരാഷ്ട്രസഭയിലെ സ്ഥിതി വിസ്തരിച്ചുകൂടാ. അവിടത്തെ തർജ്ജമവിഭാഗത്തിന്റെതലവൻ ജോർജ്ജ്സ് ഷ്മിഡ്റ്റ് ആയാസരഹിതമായി 30 ഭാഷയിൽ സംഭാഷണം ചെയ്യാനും 36 എണ്ണത്തോളം ഭാഷകൾ തർജ്ജമ ചെയ്യാനുംകഴിയുന്ന ഒരു വ്യക്തിയാണ്. ജീവിച്ചിരിപ്പുള്ള ഏറ്റവും പ്രഗൽഭരായ ബഹുഭാഷാപണ്ഡിതന്മാരിൽ പ്രമുഖനാണ് അദ്ദേഹം.

ലോകഭാഷകളിൽ നടക്കുന്ന ഭാഷാന്തരീകരണ പ്രവർത്തനങ്ങളുടെ സ്ഥിതിവിവരങ്ങൾ പ്രസിദ്ധപ്പെടുത്തുന്നതിന് യുണെസ്ക്കോയ്ക്ക് പദ്ധതികളുണ്ട്. 1977-ലെ വസ്തുതകൾ ഒരു ആധികാരിക ഗ്രന്ഥരൂപത്തിൽ അടുത്തകാലത്ത് പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. അതിലെ ചില വിവരങ്ങൾ കാണിക്കുന്ന ഒരു കുറിപ്പ് കണ്ടപ്പോൾ ഈ കാര്യങ്ങളൊക്കെ സ്വാഭാവികമായി ചിന്തിച്ചു. ഈ ആധികാരിക ഗ്രന്ഥത്തിന്റെ 30-ാമത്തെ പതിപ്പിലാണ് 1977-ലെ കണക്കുകൾ ക്രോഡീകരിച്ചിരിക്കുന്നത്. 70 രാജ്യങ്ങളിൽനിന്നുള്ള വിവരങ്ങൾ മാത്രമേ ഇതിൽ സമാഹരിച്ചിട്ടുള്ളു. എങ്കിലും അഖിലലോക സ്ഥിതിയുടെ ഏകദേശരൂപം അത് പ്രദർശിപ്പിക്കുന്നുണ്ട്.

1977-ൽ ആകെ 50428 തർജ്ജമകൾ പ്രസിദ്ധപ്പെടുത്തുകയുണ്ടായി. സാഹിത്യവിഭാഗത്തിലാണ് ഏറ്റവും അധികം തർജ്ജമകൃതികൾ പ്രചരിച്ചത് -27,331 എണ്ണം. മനുഷ്യന്റെ സ്ഥിതിയും പ്രത്യക്ഷമായ പ്രശ്നങ്ങളും പ്രതിസന്ധികളും പ്രതിപാദിക്കുന്നവയെന്ന് പരിഗണിക്കാവുന്ന മതം, തത്വചിന്ത, സാമൂഹ്യശാസ്ത്രം, വിദ്യാഭ്യാസം, സാമ്പത്തികം തുടങ്ങിയ വിഷയങ്ങളിൽ 12,226 തർജ്ജമകളാണുണ്ടായത്.

ഏറ്റവും അധികം തർജ്ജമയുണ്ടായിട്ടുള്ളത് ലെനിന്റെ ഗ്രന്ഥങ്ങൾക്കാണ്—അതായത് 498. ഏറ്റവും അധികം തർജ്ജമയുണ്ടായ ഒറ്റ ഗ്രന്ഥം പഴയകാലത്തെപ്പോലെ, ഇത്തവണയും ബൈബിൾതന്നെ. ഈ പദവി എത്രയോ കാലമായി അത് പുലർത്തിവരുന്നുമുണ്ട്. ഇതിന് 240 തർജ്ജമകൾ 1977-ൽ പുറത്തുവന്നു! കാറൽ മാർക്സിന്റെ ഗ്രന്ഥങ്ങളുടെ 182 തർമജമയുണ്ടായപ്പോൾ, അ

(ശേഷം 6-ാം പേജിൽ)

## മനസ്സിന്റെ ഉടമകൾ

(4-ാംപേജിൽനിന്നു തുടർച്ച)

ഞെട്ടിപ്പോയി. കുറച്ചു നിമിഷത്തെ നിശ്ശബ്ദതയ്ക്കുശേഷം താൻ പറഞ്ഞു;

'അടുത്തയാഴ്ചയാവട്ടെ. ഈ കാര്യം മറ്റുള്ളവരറിയരുത്.'

അവൾ സമ്മതിച്ചു.

ദിവസങ്ങൾ കടന്നുപോകുന്തോറും, അമ്മിണി തന്റെ മനസ്സിൽനിന്ന് അകന്നകന്നു പോവുകയായിരുന്നു. അമ്മിണിയിൽ വളരുന്ന തന്റെ ജീവന്റെ നാളം തല്ലിക്കെടുത്താൻ എങ്ങനെ കഴിയുമെന്നു ചിന്തിക്കുകയായിരുന്നു.

തന്റെ ഭാവമാറ്റം മനസ്സിലാക്കിയതുപോലെ ഒരു ദിവസം അമ്മിണി ചോദിച്ചു:

'പഴയ ആവേശമൊക്കെ പോയി, ഇല്ലേ? ഇപ്പോൾ പഴംകഞ്ഞി കുടിക്കുന്ന സ്വാദുപോലുമില്ല. ഇല്ലേ ശ്രീനിയേട്ടാ?

# പരസ്പരധാരണ

(5–ാംപേജിൽനിന്നു തുടർച്ച)

ദ്ദേഹത്തിന്റെ സഹപ്രവർത്തകനും സുഹൃത്തുമായിരുന്ന എംഗൽസിന്റെ കൃതികളുടെ 49 തർജ്ജമകളേ ഉണ്ടായുള്ളു! അപസർപ്പകകഥകൾ പലപ്പോഴും സമയം കൊല്ലാനായി സ്വീകരിക്കുന്ന കളിക്കോപ്പാണ്. അതുകൊണ്ട് അത്തരം കൃതികൾ കൂടുതൽ വിററഴിയുന്നുമുണ്ട്. പറഞ്ഞും പറയാതെയും പലരും അപസർപ്പകകൃതികളെ ഭാഷാന്തരപ്പെടുത്തി പേരു മാററി പ്രസിദ്ധപ്പെടുത്താറുമുണ്ട്! അപസർപ്പകകൃതികളിൽ ഏററവുമധികം തർജ്ജമകൾ ഉണ്ടായതു് അഗതാക്രിസ്റ്റിയുടേതാണ്. പുതിയ ബാലസാഹിത്യകൃതികൾ ധാരാളമായി ഉണ്ടാകുന്നുണ്ട്. പക്ഷേ പഴയ കൃതികൾക്കാണ് കൂടുതൽ തർജ്ജമകൾ ഉണ്ടാകുന്നതു്. ഇതിൽ ആൻഡേഴ്സണിന്റെയും ഗ്രിമ്മിന്റെയും കൃതികളോടാണ് കൂടുതൽ പ്രിയം. അവർക്ക് യഥാക്രമം നൂററിപത്തും നൂററിനാൽപ്പതും തർജ്ജമകൾ വന്നു. വിശിഷ്ട സാഹിത്യഗ്രന്ഥങ്ങളിൽ ഒന്നാം സ്ഥാനത്തു് ദോസ്തോവ്സ്കി (90) യുടെയും രണ്ടാംസ്ഥാനത്തു് ടോൾസ്റ്റോയിയുടെയും (85) കൃതികൾ നിൽക്കുന്നു.

ഗ്രന്ഥങ്ങൾ ഏററവും അധികം തർജ്ജമചെയ്തു് പ്രസിദ്ധപ്പെടുത്താനും ആ വിധത്തിൽ ബാഹ്യസമ്പർക്കത്തിന്റെ കൂടുതൽ വാതായനങ്ങൾ തുറന്നിടാനും സന്നദ്ധമായിട്ടുള്ളതു് സോവിയററുറഷ്യയാണെന്ന കാര്യം ഈ കണക്കുകളിൽനിന്നു കാണാം. അവിടെ അക്കൊല്ലം 6937 കൃതികളാണ് ഇപ്രകാരമുണ്ടായതു്. രണ്ടാംസ്ഥാനത്തുനിൽക്കുന്ന രാജ്യം ജർമ്മൻ ഫെഡറൽ റിപ്പബ്ളിക്കാണ്. അവിടെ 6558 തർജ്ജമകൾ പ്രസിദ്ധീകരിക്കുകയുണ്ടായി. അമേരിക്കൻഐക്യനാടുകളിൽ കേവലം 1064 ഗ്രന്ഥങ്ങളേ തർജ്ജമയ്ക്കു് വിധേയമായി പുറത്തുവന്നിട്ടുള്ളു! യുണെസ്കോയുടെ ആഭിമുഖ്യത്തിൽതർജ്ജമയെ സംബന്ധിക്കുന്ന ആഗോള സ്ഥിതിവിവരങ്ങൾ പ്രസിദ്ധപ്പെടുത്തുന്നതുപോലെ, ആണ്ടുതോറും ഭാരതത്തിൽ നടക്കുന്നപ്രവർത്തനങ്ങളുടെവസ്തുതകൾ ഇവിടെപ്രസിദ്ധീകരിക്കുന്നതു ഉചിതമായിരിക്കുമെന്നു തോന്നുന്നു. നമ്മുടെ സാഹിത്യഅക്കാഡമികൾക്കു് ഇക്കാര്യം ഏറെറടുക്കാവുന്നതേയുള്ളു. ഭാഷാപരമായ പരസ്പരധാരണയും സൗഹൃദവും ബോധപൂർവം പുഷ്ടിപ്പെടുത്തുവാൻ ഇതു് പാത പണിയുമെന്നു് തീർച്ചയാണ്.